

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 3 No. 2 THE ONLINE OFFICIAL NEWS BULLETTIN 2020 January 11


## SEASON OF EPIPHANY | ദനഹകാലം

| SUNDAY | MONDAY | TUESDAY | WEDNESDAY | THURSDAY | FRIDAY | SATURDAY |
|---|---|---|---|---|---|---|
| 12 ♪3<br>1st Sunday after Epiphany | 13 ♪7 | 14 ♪3 | 15 ♪1  <br>i'do d-yeldas Aloho d Al Zar'o<br>✠Feast of St. Mary for Seeds<br>Comme. of Paul the Monk | 16 ♪7 | 17 ♪3 | 18 ♪7 <br>Comme. of St. Samuel, St. Simon and St. Antony the hermit<br>64th Mem. of Michael Mar Dionysius ✠ (Panampady) |




ഒമാൻ ഭരണാധികാരി സുൽത്താൻ ഖാബൂസ് ബിൻ സഈദ് (79) അന്തരിച്ചു. ക്യാൻസർ രോഗബാധിതനായിരുന്നു. ബെൽജിയത്തിൽ ചികിത്സയിലായിരുന്ന അദ്ദേഹം കഴിഞ്ഞ മാസമാണ് ഒമാനിൽ തിരിച്ചെത്തിയത്. വെള്ളിയാഴ്ച വൈകുന്നേരത്തോടെയാണ് അന്ത്യമെന്ന് ഒമാൻ മാധ്യമങ്ങൾ റിപ്പോർട്ട് ചെയ്തു. സുൽത്താൻ ഖാബൂസിന്റെ വിയോഗത്തെ തുടർന്ന് ഒമാനിൽ മൂന്ന് ദിവസത്തെ ഔദ്യോഗിക ദുഃഖാചരണം പ്രഖ്യാപിച്ചു. നാല്പത് ദിവസത്തേക്ക് ദേശീയ പതാക താഴ്ത്തി കെട്ടും.




## ഡോ. ഗീവർഗീസ് മാർ യൂലിയോസ് അനുശോചനം അറിയിച്ചു

On behalf of the Indian Orthodox Church Community in Oman, express our heartfelt condolences on the passing away of our Sultan; may HM's glorious memory be eternal.

**Reply from HE Abdulla Mohmed**

Thank you for your condolences and thoughtful wishes. The legacy and vision of his majesty may his soul rest in peace shall continue with His Majesty Sultan Haitham Al Said and the people of Oman.

**Reply from Mar Yulios**

Yes, we all wish our new Sultan all blessings and good governance from Allah; Allahu Akbar!

We also continue to mourn and pray for our late Sultan who made history, not only in the history of Oman, but also in the Peace history of the whole world. Let HM's legacy be glorified and also continued for ever.

**വിശുദ്ധ കൂദാശ കർമ്മം നിർവഹിക്കപ്പെട്ട ഒമാൻ സലാലയിലെ സെന്റ് സ്റ്റീഫൻസ് ഓർത്തഡോക്സ് ദൈവാലയം.**

## കോതമംഗലം പള്ളി കേസ്; ഉത്തരവ് ഉടൻ നടപ്പാക്കിയില്ലെങ്കിൽ കളക്ടറെ വിളിപ്പിക്കും, താക്കീത് നൽകി കോടതി

കൊച്ചി: കോതമംഗലം പള്ളി രണ്ടാഴ്ചയ്ക്കകം ഓർത്തഡോക്സ് സഭയ്ക്ക് കൈമാറണമെന്ന് ഹൈക്കോടതി. പള്ളി കൈമാറിയില്ലെങ്കിൽ കളക്ടർ നേരിട്ട് ഹാജരാകേണ്ടി വരുമെന്നും കോടതി മുന്നറിയിപ്പ് നൽകി. എന്നാൽ കോതമംഗലത്ത് രക്തച്ചൊരിച്ചിൽ ഉണ്ടാകുന്നത് ഒഴിവാക്കാനാണ് ശ്രമിക്കുന്നതെന്ന് സർക്കാർ കോടതിയിൽ അറിയിച്ചു. വലിയ തോതിൽ പൊലീസിനെ വിന്യസിക്കാതെ പള്ളിയുടെ നിയന്ത്രണം ഏറ്റെടുക്കാനാവില്ല.

ശബരിമല ഡ്യൂട്ടിയും, സിഎഎ പ്രക്ഷോഭങ്ങളും നടക്കുന്നതിനാൽ കൂടുതൽ പൊലീസിനെ വിന്യസിക്കുന്നിത് പരിമിതകളുണ്ടെന്നും സർക്കാർ കോടതിയിൽ അറിയിച്ചു. എന്നാൽ പള്ളി ഓർത്തഡോക്സ് സഭയ്ക്ക് കൈമാറാൻ സുപ്രീംകോടതിയും ഹൈക്കോടതിയും ഉത്തരവിട്ടുണ്ട്. ഈ സാഹചര്യത്തിൽ കോടതി ഉത്തരവ് രണ്ടാഴ്ച്ചയ്ക്കകം നടപ്പാക്കണമെന്ന് കോടതി നിർദ്ദേശിച്ചു. ഓർത്തഡോക്സ് സഭ നൽകിയ കോടതിയലക്ഷ്യ ഹർജിയിലാണ് നിർദ്ദേശം.

യാക്കോബായ ഓർത്തഡോക്സ് തർക്കം നിലനിൽക്കുന്ന കോതമംഗലം മാർത്തോമാ ചെറിയപള്ളി ഭരണം ഏറ്റെടുക്കാനുള്ള നടപടികൾ ജില്ലാ ഭരണകൂടം നേരത്തെ തുടങ്ങിയിരുന്നു. എന്നാൽ കോടതി ഉത്തരവ് നടപ്പാക്കാൻ ഉദ്യോഗസ്ഥർ പള്ളിയിലെത്തിയതിനെ തുടർന്ന് യാക്കോബായ വിശ്വാസികൾ ഗേറ്റ് പൂട്ടിയതിനാൽ പള്ളികവാടത്തിൽ ആർഡിഒ നോട്ടീസ് പതിച്ച് മടങ്ങുകയായിരുന്നു. ഓർത്തഡോക്സ് വൈദികൻ തോമസ് പോൾ റമ്പാൻ നൽകിയ ഹർജിയിൽ ഡിസംബർ 3-നാണ് പള്ളിയുടെ ചുമതല ഏറ്റെടുത്ത് ഓർത്തഡോക്സ് വിഭാഗത്തിന് കൈമാറാൻ ഹൈക്കോടതി ഉത്തരവിട്ടത്.

## കോടതിയലക്ഷ്യ കേസ് 24-ലേയ്ക്കു മാറ്റി

ന്യൂഡൽഹി: മലങ്കര ഓർത്തഡോക്ൾസ് സഭയുടെ വിവിധ കോടതികളിലുള്ള കേസുകളുടെ വിവരങ്ങൾ ഹൈക്കോടതി രജിസ്ട്രാർ സുപ്രീംകോടതിക്ക് സീൽ വച്ച് നൽകിയതിൻറെ കോപ്പി മലങ്കര സഭക്ക് നൽകുവാനും വെരിഫിക്കേഷൻ നടത്തി അറിയിക്കാനും നിർദ്ദേശിച്ചു കേസ് ജനുവരി 24-ലേക്കു മാറ്റി.




സെന്റ് സ്റ്റീഫൻസ് ഓർത്തഡോക്സ് സിറിയൻ ചർച്ച് - സലാല ദേവാലയത്തിന്റെ കൂദാശ കർമ്മം അഭിവന്ദ്യ പിതാക്കന്മാരുടെ മുഖ്യകാർമികത്വത്തിൽ നടന്നു

# "കാലം തികഞ്ഞു, ദൈവരാജ്യം സമാഗതമായി; മാനസാന്തരപ്പെട്ട് സുവിശേഷത്തിൽ വിശ്വസിപ്പിൻ" (വി. മർക്കോസ് 1.15)

## ഡോ. ഗീവർഗീസ് മാർ യൂലിയോസ്



യേശുക്രിസ്തുവിന്റെ സുവിശേഷത്തിന്റെ ആരംഭമാണ് ദനഹാ പെരുന്നാളിനു ശേഷമുള്ള ഒന്നാം ഞായറാഴ്ചയുടെ ഇതിവൃത്തം.

യോർദാനിലെ സ്നാനത്തോടെ ക്രിസ്തു പൂർണ്ണമായി ഉദിച്ച് ലോകത്തിന് വെളിപ്പെടുന്നു. യോഹന്നാനാകട്ടെ ഹേറോദോസിന്റെ തടവിൽ ആക്കപ്പെടുകയും കൊല്ലപ്പെടുകയും ചെയ്യുന്നു. 'അവനോ വളരണം, ഞാനോ കുറയണം' എന്ന അദ്ദേഹത്തിന്റെ തത്വം പോലെ തന്നെ സംഭവിക്കുന്നതായി കാണുന്നു.




''കാലം തികഞ്ഞു, ദൈവരാജ്യം സമീപിച്ചിരിക്കുന്നു'' എന്ന ക്രിസ്തുവിന്റെ പ്രഖ്യാപനം കേട്ടവർ അവനിലേയ്ക്ക് അടുത്തു വരുന്നു; മാനസാന്തരപ്പെട്ട് സുവിശേഷത്തിൽ വിശ്വസിക്കുന്നു. ഒരു പുതിയ പാരമ്പര്യം അഥവാ സംസ്കൃതി ഇവിടെ ആരംഭിക്കുന്നു. ഗലീലാ തടാകത്തിന്റെ ചുറ്റും പാർത്തിരുന്നവരിലെ അന്ധകാരം മാറി അവരിൽ പ്രകാശം ഉദിക്കുന്നു. ആ വെളിച്ചം അവിടെ നിന്നും ആരംഭിച്ച് ലോകത്തെ മുഴുവൻ പ്രകാശിപ്പിക്കുന്ന സത്യ സഭയായി രൂപം പ്രാപിക്കുന്നു!

എത്ര ലളിതമായ തുടക്കമായിരുന്നു അത് എന്ന് വി. ഏവൻഗേല്യസ്തർ രേഖപ്പെടുത്തിയിരിക്കുന്നു. "എന്നെ അനുഗമിപ്പിൻ; ഞാൻ നിങ്ങളെ മനുഷ്യരെ പിടിക്കുന്നവരാക്കും" എന്ന കല്പനയുടെ മുന്നിൽ ഉടനെ അവർ വല വിട്ടു അവനെ അനുഗമിച്ചു എന്നാണ് നാം വായിക്കുന്നത്.

ശീമോൻ പത്രോസ്, അവന്റെ സഹോദരൻ അന്ത്രയോസ്, സെബദി മക്കളായ യാക്കോബും യോഹന്നാനുമൊക്കെ ഗലീലാ കടൽ തീരത്തു നിന്നും ക്രിസ്തുവിന്റെ അനുഗാമികളായി മാറ്റപ്പെടുന്നു. സ്രഷ്ടാവ് വിളിക്കുന്നു; സൃഷ്ടി കേട്ട് അനുസരിക്കുന്നു. രക്ഷകൻ ക്ഷണിക്കുന്നു; രക്ഷ ആവശ്യമുള്ളവൻ ക്ഷണം സ്വീകരിക്കുന്നു. "പിന്നെ യേശു ഗലീലയിൽ ഒക്കെയും ചുറ്റി സഞ്ചരിച്ചുകൊണ്ട് അവരുടെ പള്ളികളിൽ ഉപദേശിക്കുകയും രാജ്യത്തിന്റെ – അവനിൽ ആരംഭിച്ചിരിക്കുന്ന ദൈവരാജ്യമാകുന്ന സഭയുടെ – സുവിശേഷം പ്രസംഗിക്കുകയും ജനത്തിലുള്ള സകല ദീനത്തെയും വ്യാധിയെയും സൗഖ്യമാക്കുകയും ചെയ്തു. അവന്റെ ശ്രുതി സുറിയയിൽ ഒക്കെയും പരന്നു. ... ഗലീല, ദക്കപ്പൊലി (പത്ത് പട്ടണങ്ങൾ), യെരുശലേം, യെഹൂദ്യ, യോർദാനക്കരെ എന്നിവിടങ്ങളിൽ നിന്നു വളരെ പുരുഷാരം അവനെ പിന്തുടർന്നു. 'അത്യന്ത തമസ്സിൽപ്പെട്ടുഴലും ലോകത്തിന് സത്യത്തിൻ പ്രഭാപൂരം കിട്ടി' യെന്നാണ് മലയാള കവി ഈ ദൈവരാജ്യ സ്ഥാപനത്തെ വർണ്ണിച്ചിരിക്കുന്നത്.

അവനിൽ നാം കാണുന്നു. അവനിൽ നാം ഒരു രക്ഷിത ജനതയായി ജാഗ്രതയോടെ എഴുന്നേല്ക്കുന്നു. അവനിൽ നാം ഒരു പുതിയ കെട്ടിടമായി പണിയപ്പെടുന്നു. അവനിൽ നമ്മുടെ പാപം കഴുകപ്പെട്ട് നാം ശുദ്ധീകരിക്കപ്പെടുന്നു. അങ്ങനെ അവനിൽ നാം രാജകീയ പുരോഹിതവർഗ്ഗവും സ്വന്ത ജനവും വിശുദ്ധീകരിക്കപ്പെട്ട പ. സഭയും ആയിത്തീരുന്നു. കാല-ദേശ-സംസ്ക്കാരങ്ങൾക്കപ്പുറം ഏകവും വിശുദ്ധവും സാർവ്വത്രികവും അപ്പോസ്തോലികവുമായ പ. സഭ രൂപം പ്രാപിക്കുന്നു.

ഈ പ്രതിഭാസത്തിന്റെ വ്യാഖ്യാനമാണ് ദനഹായുടെ ശേഷമുള്ള ഞായറാഴ്ചകളിലെ പ്രത്യേക പ്രാർത്ഥനകളിൽ കാണുന്നത്: "തന്റെ തൃക്കയ്യാലുള്ള സൃഷ്ടിയെ പുനരാവർത്തിച്ച്, നാശപാത്രമായ തന്റെ സ്വരൂപത്തെ തന്റെ സ്നാനത്താൽ പുതുക്കുകയും... ഇപ്പോൾ നിന്റെ പ്രതിഷ്ഠയാൽ ഞങ്ങളുടെ പഴക്കത്തെ പുതുക്കണമേ! നിന്റെ നിയന്ത്രണത്താൽ ഞങ്ങളെ പുതിയ സൃഷ്ടിയാക്കണമേ! നിന്റെ റൂഹായുടെ വ്യാപാരത്താൽ ഞങ്ങളിൽ പുതിയൊരു ഹൃദയം നിർമ്മിക്കണമേ!" എന്നാണ് പ്രാരംഭ പ്രാർത്ഥനയിൽ നാം അപേക്ഷിക്കുന്നത്. തുടർന്ന് പഴയനിയമ എഴുത്തുകളും പ്രവചനങ്ങളും പൂർണ്ണമായും ഉദ്ധരിച്ച് ധ്യാനിച്ചുകൊണ്ട് യോർദാനിലെ പ്രഭയെ വർണ്ണിക്കുവാൻ പിതാക്കന്മാർ ശ്രദ്ധിച്ചിരിക്കുന്നതും കാണാം. "ജീവന്റെയും ആമോദത്തിന്റെയും ഉറവ നീയാകുന്നു. നിന്റെ പ്രകാശത്താൽ ഞങ്ങൾ പ്രകാശം കാണുന്നു" എന്ന് പ. സഭ പാടി പറയുന്നു. 'തന്റെ ഉദയത്താൽ ആത്മാക്കളിൽ നിന്നും അജ്ഞാനാന്ധകാരം നീക്കിയ രക്ഷകനും, ദൈവിക ദാനങ്ങളുടെ പരിമളവാസനയാൽ ഞങ്ങളെ ആനന്ദിപ്പിക്കുകയും, തന്റെ റൂഹായുടെ തീക്ഷ്ണതയാൽ അശുദ്ധിയെയും പാപച്ചെളിയെയും ഞങ്ങളിൽ നിന്നും നീക്കുകയും ചെയ്ത അതിരില്ലാത്ത പ്രകാശവുമായിരിക്കുന്ന കർത്താവേ!' എന്നാണ് സഭ അവനെ സംബോധന ചെയ്യുന്നത്.

ജനുവരി മാസം 15-ാം തീയതി വിത്തുകൾക്കു വേണ്ടി പ. ദൈവമാതാവിന്റെ മദ്ധ്യസ്ഥതയിലുള്ള പെരുന്നാൾ ദിവസമാണ്. "കതിരുകളെ ഓർത്തിടവത്തിൽ വിത്തിന് മകരത്തിൽ, മുന്തിരിയെപ്രതി ചിങ്ങത്തിൽ' എല്ലാം പ. മാതാവിന്റെ മദ്ധ്യസ്ഥതയിൽ പ്രപഞ്ചത്തിനുവേണ്ടി പ്രാർത്ഥിക്കണമെന്ന് പഠിപ്പിക്കുന്ന ഒരു വിശുദ്ധ പാരമ്പര്യം യെരുശലേമിൽ ഉണ്ടായിരുന്നത് എഴുതപ്പെട്ട ഗ്രന്ഥം വി. യോഹന്നാൻ ശ്ലീഹാ എഫേസൂസിൽ കൊണ്ടുവന്ന് പ്രചരിപ്പിച്ചപ്പോൾ അവിടെ പനിമഴ വർഷിക്കപ്പെട്ടു എന്ന് സഭാചരിത്രത്തിൽ കാണുന്നു. പ. സഭയുടെ ആരംഭം മുതൽ തന്നെ പ. ദൈവമാതാവിന്റെ മദ്ധ്യസ്ഥതയിൽ പെരുന്നാളുകൾ ആചരിക്കപ്പെട്ടുവെന്നതിനുള്ള തെളിവുകൾ വി. വേദപുസ്തകത്തിലും സഭാചരിത്രത്തിലും നാം കാണുന്നു. "കണ്ടാലും സർവ്വലോകവും അവളെ ഭാഗ്യവതി" എന്ന് വാഴ്ത്തുമെന്ന് വി. ലൂക്കോസ് രേഖപ്പെടുത്തുന്നു. അവളുടെ സാന്നിദ്ധ്യത്തിൽ "നിന്നെ വഹിച്ച ഉദരവും നീ കുടിച്ച മുലകളും ഭാഗ്യമുള്ളവ" എന്ന് സ്ത്രീകൾ സാക്ഷ്യം നൽകുന്നതും ശ്രദ്ധേയമാണ്.

21-ാം നൂറ്റാണ്ടിലും ആർത്തവ അശുദ്ധിയെക്കുറിച്ചും ആചാര ലംഘനങ്ങളെക്കുറിച്ചുമൊക്കെ പറഞ്ഞ് നാം സങ്കുചിതരായി തീരുമ്പോളാണ് 2000 വർഷങ്ങൾക്കു മുമ്പേ സ്ത്രീത്വം ആദരിക്കപ്പെട്ട അനേകം സംഭവങ്ങൾ വി. ഗ്രന്ഥത്തിൽ നാം വായിക്കുന്നത് എന്ന് ഓർക്കണം!

ശ്രേഷ്ഠമായ ഈ സംസ്കൃതിയിൽ പ. സഭയെ പ്രാർത്ഥനാപൂർവ്വം വളർത്തിയ താപസശ്രേഷ്ഠരായ ഈജിപ്തിലെ വി. പൗലൂസ്, വി. അന്തോണിയോസ് പിതാക്കന്മാരുടെ ഓർമ്മയും ഈ ആഴ്ചയിൽ പ. സഭ ആഘോഷിക്കുന്നു. അവരുടെ പ്രാർത്ഥന നമുക്ക് കാവലായിരിക്കട്ടെ.

❑







STATE MOURNING, halt of official work for three days"MUSCAT:The Diwan of Royal Court has announced a state of mourning and the halt of official work in the public and private sectors for three days from January 12, 13, 14 (Sunday to Tuesday) and the flying of flags at half-mast over the forthcoming 40 days."The Diwan of Royal Court prays to the Almighty Allah to recompense His Majesty Sultan Qaboos fully for his good deeds, to have mercy on his soul and to rest it in peace in paradise along with martyrs and the faithful.




## ഉത്തമപ്രവൃത്തിയിലൂടെ മാതൃകയുള്ള തലമുറയെ സൃഷ്ടിക്കാം: ഡോ സാംസൺ ഗാന്ധി

ഒരു വ്യക്തിയുടെ വ്യക്തിത്യവികസനത്തിനും ശോഭയുള്ള ഭാവിക്കും ഉത്തമ പ്രവൃത്തിയിലൂടെ മാതൃകകൾ സൃഷ്ടിക്കണമെന്ന് person to person executive director ഡോ സാംസൺ ഗാന്ധി ആഹ്വാനം ചെയ്തു . ഈശ്വര ചൈതന്യം നഷ്ടപെടുത്താത്ത നല്ല ബാല്യവും കൗമാരവും യൗവനവും കാത്തു സൂക്ഷിച്ചു ഇഴടുപ്പമുള്ള കുടുംബബന്ധങ്ങൾ സ്ഥാപിക്കണമെന്നും അദ്ദേഹം പറഞ്ഞു.

ഹോസ്ഖാസ് സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രൽ ഒരുക്കിയ PATHFINDER 2020 എന്ന മാർഗനിർദേശ പരിശീലന പരിപാടിക്ക് നേതൃത്യം നൽകി സംസാരിക്കുകയായിരുന്നു ഡോ സാംസൺ ഗാന്ധി.

മൂന്ന് ദിവസമായി നടന്ന പരിശീലന പരിപാടിയിൽ 10-15 വയസ്, 16-25 വയസ് വരെ പ്രായ പരിധിയുള്ളവർക് പ്രത്യേക പരിശീലനപരിപാടികൾ നടന്നു. മാതാപിതാക്കൾ കുഞ്ഞുങ്ങളുമായി ദൃഢ ബന്ധം സ്ഥാപിക്കുവാനും അവരെ ധാർമികതയും മൂല്യബോധവും ഉള്ളവരായി വളർത്തുവാനും, സ്നേഹ സംഭാഷണത്തിലൂടെ അവരെ നേർദിശയിൽ നയിക്കുവാനുള്ള പരിശീലന പരിപാടികൾ ആണ് നടത്തപ്പെട്ടത്. Person to person എക്സിക്യൂട്ടീവ് ഡയറക്ടർ ഡോ സാംസൺ ഗാന്ധി, കത്തീഡ്രൽ വികാരി ഫാ അജു എബ്രഹാം, സഹ വികാരി ഫാ പത്രോസ് ജോയ് എന്നിവർ നേതൃത്വം നൽകി.

## കലാ കിരീടം കുന്നംകുളത്തിന്

കൊട്ടാരക്കര പുനലൂർ ഭദ്രാസനത്തിന്റെ ആതിഥേയത്വത്തിൽ നടത്തപ്പെട്ട ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം കേന്ദ്ര കലാ മത്സരത്തിൽ (ജ്വാല 2020) കുന്നംകുളം ഭദ്രാസനം ഏറ്റവും കൂടുതൽ പോയിന്റുകൾ കര സ്ഥമാക്കി കിരീടം നേടി. ചെങ്ങന്നൂർ ഭദ്രാസനം രണ്ടാം സ്ഥാനം നേടി.

## പ. പരുമല തിരുമേനിയുടെ സൂക്തങ്ങൾ

1. പ്രാർത്ഥന എന്നത് ശൈശവത്തിലെ ഉത്സാഹവും യൗവ്വനത്തിലെ ആശ്ര യവും വാർദ്ധക്യത്തിലെ സമാധാനവുമാകുന്നു.

2. ജനങ്ങളുടെയിടയിൽ സത്യം, സന്മാർഗ്ഗാചരണം, വിശ്വാസം, ഭക്തി, പര സ്പര ബഹുമാനം ഇവയെ വളർത്താൻ വിദ്യാഭ്യാസത്തിനെ സഹായിക്കുന്ന തത്രെ പ്രാർത്ഥന.

3. നിത്യവും ദൈവപ്രാർത്ഥന ചെയ്യുന്നവൻ ഒരിക്കലും അസത്യവാനോ ദുർമ്മാർഗ്ഗിയോ, അവിശ്വാസിയോ, ഭക്തിഹീനനോ, ജനദ്വേഷിയോ, സ്വാമിദ്രോ ഹിയോ ആയിത്തീരുന്നതല്ല.

4. ഹൃദയം നിറഞ്ഞ ഭക്തിയോടെ ചെയ്യുന്ന പ്രാർത്ഥന ദൈവം കൈക്കൊൾ കയും ഒരു അനുഗ്രഹരൂപമായി അതു നമുക്കു തിരികെ ലഭിക്കുകയും ചെയ്യും.

5. ദൈവത്തെ അറിഞ്ഞിട്ടും കൈമലർത്തി തങ്ങൾക്കും തങ്ങൾ ഇഷ്ടപ്പെ ടുന്നവർക്കും വേണ്ടി പ്രാർത്ഥിക്കുകയില്ലെങ്കിൽ എങ്ങനെയാണ് മനുഷ്യനെ, ഭാവി ലേശം പോലും അറിയാതെ ജീവിക്കുന്ന ബുദ്ധിഹീനങ്ങളായ ജന്തുക്കളേക്കാൾ ശ്രേഷ്ഠനാണെന്നു പറയുന്നത്?

6. ഈശ്വരപ്രാർത്ഥന ഈ ലോകത്തെ പലവിധത്തിലും ദൈവത്തിന്റെ പാദാരവിന്ദങ്ങളോടു ചേർക്കുന്ന പൊന്നിൻചങ്ങലയത്രെ.

7. രാപ്പകൽ ഭക്തിയോടുകൂടി ഉച്ചത്തിൽ ദൈവത്തെ പ്രാർത്ഥിപ്പിൻ. ഈ പ്രാർത്ഥന നമ്മിലുള്ള ഇരുളു നീങ്ങാനും, തളർച്ച തീരാനും, നമ്മുടെ പരമ മായ രക്ഷയും മോക്ഷവും ലഭിക്കാനും ഏറ്റവും ഉത്തമമായ മാർഗ്ഗമാകുന്നു. വിശ്വസിച്ചു പ്രാർത്ഥിച്ചു ദൈവത്തെ ഭജിപ്പിൻ.

8. സമാധാനത്തിന്റെ മനുഷ്യർ ചുരുക്കവും കലഹത്തിന്റെ പുത്രന്മാർ വള രേയും ആകുന്നു. അത് ഒടുക്കകാലമാകകൊണ്ടായിരിക്കാം.

9. നാം ചെയ്യുന്നതു ദൈവത്തെക്കുറിച്ചു എന്നിരുന്നാൽ മതി. അപ്പോൾ നമുക്കു തന്നിൽ നിന്നു പ്രതിപകരം കിട്ടും.

10. ജയിപ്പാൻ മാത്രമല്ല തോല്പാനും പഠിക്കണം. അരമുള്ളവരോട് ഉരമിട ണം.

11. ദൈവം സാധുക്കളുടെ ഭാഗത്തുണ്ട്. സകലത്തിലും ദൈവത്തെ ഓർത്തു പ്രവർത്തിക്ക. അപ്പോൾ സകലവും നമുക്കു ശുഭമായിത്തീരും.

❑



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




ലേഖനം

# അന്ത്യോഖ്യാ പാത്രിയർക്കേറ്റും കിഴക്കിന്റെ കാതോലിക്കേറ്റും

ഡോ. തോമസ് മാർ അത്താനാസ്യോസ്




പാത്രിയർക്കേറ്റ് - കാതോലിക്കേറ്റ് ബന്ധം എങ്ങനെയെന്ന് വ്യക്തമാക്കുന്ന ഏറ്റവും ആധികാരിക രേഖ 1934-ലെ സഭാ ഭരണഘടനയാണ്. 1995, 2017 വർഷങ്ങളിലെ സുപ്രീം കോടതി വിധികൾ പ്രകാരം മലങ്കരസഭയുടെ ഭരണം നിർവ്വഹിക്കപ്പെടേണ്ടത് സഭാ ഭരണഘടനാനുസൃതമായി മാത്രമാണ്. സഭാ ഭരണഘടന അടിസ്ഥാനമാക്കി പാത്രിയർക്കേറ്റും കാതോലിക്കേറ്റും തമ്മിലുള്ള ബന്ധം വിലയിരുത്തുകയാണിവിടെ.

അന്ത്യോഖ്യ പാത്രിയർക്കേറ്റുമായ ബന്ധം എങ്ങനെ എന്നത് സംബന്ധിച്ചുള്ള പഠനത്തിന് ആശ്രയിക്കേണ്ട ഭരണഘടനയിലെ വകുപ്പുകൾ 1, 2, 101, 114, 118 എന്നിവയായി പരിമിതപ്പെടുത്താം.

ഇതിൽ ഒന്നാം വകുപ്പിൽ ഇപ്രകാരം പറയുന്നു:

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ ഓർത്തഡോക്സ് സുറിയാനി സഭയുടെ ഒരു വിഭാഗമാണ്. ഓർത്തഡോക്സ് സുറിയാനി സഭയുടെ പ്രധാന മേലദ്ധ്യക്ഷൻ (Primate) അന്ത്യോഖ്യാ പാത്രിയർക്കീസ് ആണ്.

അന്ത്യോഖ്യാ പാത്രിയർക്കീസിനെ പാത്രിയർക്കീസ് വിഭാഗക്കാർ ആകമാന സുറിയാനി സഭയുടെ പരമാദ്ധ്യക്ഷനായി അവതരിപ്പിക്കാറുണ്ട്. ഇവിടെ തിരുത്തലും ആശയ വ്യക്തതയും സൃഷ്ടിക്കേണ്ടതുണ്ട്.

ഒന്നാമത്, ഭരണഘടനയിൽ ആകമാന സുറിയാനി സഭയെ സംബന്ധിച്ച പരാമർശം ഇല്ല. പാത്രിയർക്കീസിന്റെ കല്പനകളിൽ പോലും ഇത് അടുത്ത കാലത്ത് പ്രത്യക്ഷപ്പെട്ട വിശേഷണമാണ്. ഏതായാലും മലങ്കര സഭാ ഭരണഘടനയിൽ ഇല്ലാത്ത ആ പദം സംബന്ധിച്ച് ചർച്ച ആവശ്യമില്ല . രണ്ടാമതായി പരമാദ്ധ്യക്ഷൻ (Supreme head) എന്നതും ഭരണഘടനയിൽ ഇല്ലാത്ത പദമാണ്. പ്രധാന മേലദ്ധ്യക്ഷൻ (Primate) എന്ന പദമാണ് പാത്രിയർക്കീസിനെ പറ്റിയും കാതോലിക്കയെ പറ്റിയും പരാമർശിക്കുവാൻ ഭരണഘടനയിൽ ഉപയോഗിച്ചിരിക്കുന്ന വാക്ക്.

പൗരസ്ത്യ സഭാ പാരമ്പര്യത്തിൽ വലമറ, ടൗുലാല വലമറ എന്ന പദമെല്ലാം സഭയുമായ ബന്ധത്തിൽ ക്രിസ്തുവിനെ പ്പറ്റിയുള്ള വിശേഷണമാണ്. ഭരണഘടനയിൽ ഇല്ലാത്ത ഈ പദം ഉപയോഗിച്ച് ഭരണഘടനാതീതമായ അധികാരം ഒരു സഭാദ്ധ്യക്ഷനും നൽകാവുന്നതല്ല.

അന്ത്യോഖ്യാ പാത്രിയർക്കീസിനെ 'ആകമാന സുറിയാനി സഭ'യുടെ പരാമാധികാരിയായി പ്രതിഷ്ഠിച്ചും മലങ്കരസഭയെ അതിന്റെ ഒരു പ്രവിശ്യയായി സങ്കല്പിച്ചുമുള്ള ഭരണ ഘടനയുടെ ഒന്നാം വകുപ്പിന്റെ തിരുത്തലും വ്യാഖ്യാനവും സഭാ ഭരണഘടനാ വിരുദ്ധമാണ്. ഭരണഘടന പ്രകാരം സഭാ സമിതികളുടെ നിർദ്ദേശാനുസൃതമായുള്ള പ്രവർത്തന സ്വാതന്ത്ര്യമേ പ്രധാന മേലദ്ധ്യക്ഷന്മാർക്കുള്ളൂ. പ്രധാന മേലദ്ധ്യക്ഷനും എപ്പോഴും ഭരണഘടനയിലെ നിബന്ധനകൾക്ക് വിധേയമായി സമിതികളുടെ തീരുമാനപ്രകാരം പ്രവർത്തിക്കേണ്ട സ്ഥാനിയാണ്. പ്രധാന മേലദ്ധ്യക്ഷന്റെ ഭരണഘടനാതീതമായ പ്രവർത്തികൾ സാധൂകരിക്കുവാൻ ഉപയോഗപ്പെടുത്തുന്ന ഈ പദങ്ങൾക്ക് അക്ഷരത്തിലും ആശയത്തിലും പ്രയോഗത്തിലും ഭരണഘടനാ സാധുതയില്ല.

പാത്രിയർക്കീസ് മേലദ്ധ്യക്ഷനായ സഭയുടെ പേര് 'സിറിയൻ ഓർത്തഡോക്സ് സഭ' (ഇപ്പോൾ സിറിയക് ഓർത്തഡോക്സ് സഭ) എന്നാണ്. ഇന്ത്യയിലെ സഭയുടെ പേര് 'മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ' എന്നുമാണ്. ഭരണഘടനയിൽ ഉപയോഗപ്പെടുത്തിയിരിക്കുന്നത് ഈ രണ്ട് പേരുകളുമല്ല; 'ഓർത്തഡോക്സ് സുറിയാനി സഭ' എന്നതാണ്. ആ പേരിൽ ഒരു സഭ ഭരണഘടന രൂപംകൊണ്ട സമയത്ത് ഉണ്ടായിരുന്നില്ല. ഇന്നും ഈ പേരിൽ ഒരു സഭ ഇല്ല. ഇത് മലങ്കരസഭയും സിറിയയിലെ സുറിയാനി സഭയും വിഭാഗങ്ങളായ സംയുക്ത (composite) സുറിയാനി സഭയുടെ പേരായിട്ടാണ് അവതരിപ്പിച്ചിരിക്കുന്നത്. സ്വാതന്ത്ര്യ (independence)വും വ്യക്തിഗതത്വ (individuality)വും ഉള്ള രണ്ട് വിഭാഗങ്ങൾ ചേർന്നതാണ് ഈ സംയുക്ത സഭ. ഈ വിഷയങ്ങൾ മാർ അബ്ദുൽ മിശിഹായുടെ വിജ്ഞാപനത്തിലും 1964-ലെ ഉഭയ ഉടമ്പടിയിലും പ്രതിഫലിക്കുന്നുണ്ട്. അതായത് മലങ്കരസഭ സിറിയൻ ഓർത്തഡോക ്സ് സഭ (Syrian Orthodox Church) യുടെ ഭാഗ (part) മോ വിഭാഗ (division) മോ അല്ല. അങ്ങനെ പറഞ്ഞിരുന്നെങ്കിൽ അത് ഇന്ത്യൻ യൂണിയനിലെ കേരള സംസ്ഥാനമോ - ( part) മുമ്പത്തെ കാശ്മീർ - (division) പോലെയോ ആകുമായിരുന്നു. കോടതി വിഭാഗവും (division) ഭാഗ (part) വുമായി വ്യത്യാസം ഒന്നും കാണുന്നില്ല. അവ interchangable ആയിട്ടാണ് വിധികളിൽ കാണുന്നത്. 'സുറിയാനി' നാമവും 'ഓർത്തഡോക്സ്' വിശേഷണവുമായ രണ്ട് സ്വതന്ത്ര വ്യക്തിഗത സഭകളുടെ കൂട്ടായ്മ (communion) യായാണ് 'ഓർത്തഡോക്സ് സുറിയാനി സഭ' എന്ന പദം കൊണ്ട് ഭരണഘടന വിവക്ഷിക്കുന്നത്. ഈ രണ്ട് സഭാ വിഭാഗങ്ങളെ ഏകമാക്കുന്നത് 'orthodoxy' അല്ല സുറിയാനി ആണ്. അതായത് സുറിയാനി പാരമ്പര്യവും ആരാധനയും സഭാ സംസ്കാരവും ആണ് ഈ വിഭാഗങ്ങളെ ഐക്യ സഭയാക്കുന്നതും . ഓർത്തഡോക്സിയുടെ പൊതുത്വം (commonality) മറ്റ് ഓറിയന്റൽ സഭകളുമായി ഇവയ്ക്കുണ്ട്. എന്നാൽ സുറിയാനി പൈതൃകം ഈ രണ്ട് വിഭാഗങ്ങളുടെ മാത്രം പൊതുത്വം ആണ്. ഈ സഭാ വിഭാഗങ്ങളെ ബന്ധിപ്പിക്കുന്ന ഘടകമാണ് സുറിയാനിത്വം.

ഈ വസ്തുത രണ്ട് വ്യഖ്യാനങ്ങളെയാണ് നിഷേധിക്കുന്നത്. അതിൽ ഒന്ന് അന്ത്യോഖ്യാ പാത്രിയർക്കീസ് സുറിയാനി ഓർത്തഡോക്സ് സഭയുടെ മാത്രം പ്രധാന മേലദ്ധ്യക്ഷനാണ് എന്നത് ഈ വകുപ്പ് സംബന്ധിച്ച് മലങ്കര ഓർത്തഡോക്സുകാരിൽ ചിലരുടെ ഭാഷ്യമാണ്. അദ്ദേഹം സുറിയാനി ഓർത്തഡോക്സ് സഭ എന്ന ശീമയിലെ സഭയുടെ പ്രധാന തലവനാണ് എന്നല്ല, മലങ്കരസഭയും സുറിയാനി സഭയും വിഭാഗങ്ങളായ ഓർത്തഡോക്സ് സുറിയാനി സഭയുടെ പ്രധാന മേലദ്ധ്യക്ഷൻ എന്നാണ് ഭരണഘടനയിൽ ഒന്നാം വകുപ്പ് പറയുന്നത്. നമുക്ക് ബന്ധമില്ലാത്ത ഒരു സഭയുടെയും സഭാ മേലദ്ധ്യക്ഷന്റെയും കാര്യം മലങ്കരസഭയുടെ ഭരണഘടനയിൽ ഉൾപ്പെടുത്താനായില്ല. ഈ സംയുക്ത സഭയുടെ പ്രധാന മേല്പട്ടക്കാരൻ പ. അന്ത്യോഖ്യ പാത്രിയർക്കീസാണ് എന്നാണ് സഭാ ഭരണഘടനയുടെ ഒന്നാം വകുപ്പ് പ്രഖ്യാപിക്കുന്നത്.

രണ്ടാമതായി ഇത് പാത്രിയർക്കീസ് വിഭാഗക്കാരുടെ ഭാഷ്യവും നിഷേധിക്കുന്നു. അവരുടെ വ്യാഖ്യാന പ്രകാരം മലങ്കര സഭ അന്ത്യോഖ്യ പാത്രിയർക്കീസ് തലവനായ ആകമാന സുറിയാനി ഓർത്തഡോക്സ് സഭയുടെ ഒരു പ്രവിശ്യയാണ് . ഇങ്ങനെ ഭരണഘടനയിൽ പറയുന്നില്ല. മലങ്കരസഭ സുറിയാനി ഓർത്തഡോക്സ് സഭയുടെ വിഭാഗം എന്ന് പറഞ്ഞിരുന്നുവെങ്കിൽ അവരുടെ വാദം ശരിയാകുമായിരുന്നു. മലങ്കര ഓർത്തഡോക്സ് സഭയും സുറിയാനി ഓർത്തഡോക്സ് സഭയും വിഭാഗങ്ങളായ സംയുക്ത (composite) ഓർത്തഡോക്സ് സുറിയാനി സഭയാണിവിടെ പ്രമേയം. അന്ത്യോഖ്യ പാത്രിയർക്കീസിന്റെ കീഴിലുള്ള സുറിയാനി ഓർത്തഡോക്സ് സഭയുടെ ഭാഗമായിരുന്നെങ്കിൽ മലങ്കര സഭയ്ക്ക് പൂർണ്ണ ഉൾഭരണ സ്വാതന്ത്ര്യവും വ്യക്തിഗതത്വവും ലഭ്യമാകുമായിരുന്നില്ല. പാത്രിയർക്കീസിന്റെ കീഴിലുള്ള ഒരു ഉപഗ്രഹ സ്ഥാപനം മാത്രമാകുമായിരുന്നു മലങ്കരസഭ.

ഈ സ്വതന്ത്ര - വ്യക്തിഗത കൂട്ടായ്മ (communion) യായ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ എന്ന സംയുക്ത സംവിധാനത്തിന്റെ പ്രധാന മേലദ്ധ്യക്ഷൻ അന്ത്യോഖ്യാ പാത്രിയർക്കീസാണ് എന്നതിന് തർക്കം വേണ്ട. എന്നാൽ, പ്രധാന മേലദ്ധ്യക്ഷൻ എന്ന പദം കൊണ്ട് എന്ത് അർത്ഥമാക്കുന്നു എന്നത് 2, 101, 104, 118, എന്നീ വകുപ്പുകൾ ആണ് വ്യക്തമാക്കുന്നത്. ഈ വകുപ്പുകളാണ് ഓർത്തഡോക്സ് സുറിയാനി സഭയുടെ പ്രധാന മേലദ്ധ്യക്ഷൻ മലങ്കര സഭയ്ക്ക് ആര് എന്ന് നിർവ്വചിക്കുന്നത്. അതുകൊണ്ട് സഭാ ഭരണഘടനയുടെ മറ്റ് വകുപ്പുകൾ വിസ്മരിച്ച് അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ പ്രധാന മേലദ്ധ്യക്ഷ സ്ഥാനം വിശദീകരിക്കാനാവില്ല.

ഭരണഘടനയുടെ രണ്ടാം വകുപ്പ് സംയുക്ത സഭയുടെ ഭാഗമായിരിക്കെത്തന്നെ പൂർണ്ണ വ്യക്തിഗതത്വവും സ്വാതന്ത്ര്യവും ഉള്ളതാണ് മലങ്കര സഭയെന്നും അതിന് ഒരു പ്രധാന മേലദ്ധ്യക്ഷൻ ഉണ്ട് എന്നും വ്യക്തമാക്കുന്നു. മലങ്കരസഭ സുന്നഹദോസ്, മാനേജിംഗ് കമ്മിറ്റി, എന്നിവയുടെ തീരുമാന പ്രകാരം ഭൗതിക (temporal) ആത്മിക (spiritual) സഭാ കാര്യങ്ങൾ നിർവ്വഹിക്കുന്ന കാതോലിക്കേറ്റിനെപ്പറ്റിയാണ് രണ്ടാം വകുപ്പിൽ പറയുന്നത്. ഇതിന്റെ കാര്യ നിർവ്വഹണങ്ങളിലാകട്ടെ പാത്രിയർക്കീസിന് പങ്കും ഇടപെടൽ സാധ്യതയും ഒട്ടും തന്നെയില്ല. അതു കൊണ്ട് പാത്രിയർക്കീസിന്റെ മേലദ്ധ്യക്ഷ സ്ഥാനം ഭരണപരമായ ഒന്നല്ല . നേരെ മറിച്ച് സഭയുടെ ഭരണഘടനയിൽ നല്കപ്പെട്ടിരിക്കുന്ന ഒരു privilage ആണ്. അതാണ് ഈ സംയുക്ത സഭയുടെ പ്രധാന മേലദ്ധ്യക്ഷൻ എന്ന നിലയ്ക്ക് പാത്രിയർക്കീസിനെ അർഹനാക്കുന്നത്. ഈ കാര്യം തുടർന്നുള്ള വകുപ്പുകൾ പഠിച്ചാൽ വ്യക്തമാകും. പ്രധാന മേലദ്ധ്യക്ഷൻ എന്ന പദം സ്വ ഇച്ഛ പ്രകാരം മലങ്കര സഭയുടെ ഭരണത്തിൽ, പാത്രിയർക്കീസിന് നിരുപാധികമായി ഇടപെടാനുള്ള അനുവാദം നൽകുന്നില്ല.



101, 114, 118 എന്നീ വകുപ്പുകൾ ആണ് പാത്രിയർക്കേറ്റിന് മലങ്കര സഭയുമായുള്ള ബന്ധം വ്യക്തമാക്കുന്നത്. ഈ വകുപ്പുകളുടെ അടിസ്ഥാനത്തിലാണ് ഒന്നാം വകുപ്പിലെ മേലദ്ധ്യക്ഷ സ്ഥാനത്തിന്റെ സ്വഭാവം നിർണ്ണയിക്കുന്നത്.

വകുപ്പ് 101-ൻ പ്രകാരം പാത്രിയർക്കീസിന് മലങ്കരയിൽ അംഗീകാരം സിദ്ധിക്കണമെങ്കിൽ :

1. അദ്ദേഹം കാനോനികമായി വാഴിക്കപ്പെട്ടിരിക്കണം.

2. മലങ്കര സഭയുടെ സഹകരണത്തോടെ വാഴിക്കപ്പെട്ടിരിക്കണം.

കാനോനികം എന്ന പദം കൊണ്ട് , പാത്രിയർക്കീസ് നിർദ്ദിഷ്ഠ മാനദണ്ഡങ്ങൾക്കും കീഴ്‌വഴക്കങ്ങൾക്കും വിധേയമായി വാഴിക്കപ്പെട്ടിരിക്കണം എന്നതാണ് സൂചന. എന്നാൽ ആ വാഴ്ചയ്ക്ക് മലങ്കര സഭയുടെ അറിവും സഹകരണവും ഉണ്ട് എങ്കിൽ മാത്രമെ മലങ്കരസഭയുടെ അംഗീകാരം പാത്രിയർക്കീസിന് ഉണ്ടായിരിക്കുകയുള്ളൂ എന്ന നിബന്ധന കൂടെ ഭരണഘടനയിൽ ചേർത്തിരിക്കുന്നു.

ഇതിൽ രണ്ടാമത്തെ കാര്യം സംബന്ധിച്ച് 2017-ലെ കോടതി വിധിയിൽ വിശദീകരണം വന്നിട്ടുണ്ട്. ഈ ഉപാധി അംഗീകാരത്തിന് നിബന്ധനയാകുന്നില്ല എന്നാണ് ഈ വിധിയിൽ കോടതിയുടെ നിരീക്ഷണം. ആ വിഷയം കോടതി വിധികളുടെ വിശകലന സമയത്ത് ചർച്ചയാകാം. ഏതായാലും ഭരണഘടന അനുശാസിക്കുന്ന ചില മാനദണ്ഡങ്ങളുടെ അടിസ്ഥാനത്തിലാണ് മലങ്കര സഭയിൽ പാത്രിയർക്കീസിനുള്ള അംഗീകാരം.

വകുപ്പ് 114 പ്രകാരം , മലങ്കര സഭ അംഗീകരിച്ച കാനോനിക പാത്രിയർക്കീസ് ഉണ്ട് എങ്കിൽ അദ്ദേഹത്തെ കാതോലിക്ക വാഴ്ചയിൽ സംബന്ധിക്കുവാൻ മലങ്കര സഭ ക്ഷണിക്കേണ്ടതുണ്ട്. അദ്ദേഹം ക്ഷണപ്രകാരം എത്തിച്ചേർന്നാൽ അദ്ദേഹമായിരിക്കും വാഴ്ചയുടെ മുഖ്യ കാർമ്മികൻ. ഇത്, വീണ്ടും മലങ്കരസഭയിൽ പാത്രിയർക്കീസിനുള്ള ഒരു നിയന്ത്രണ - ഇടപെടൽ അധികാരമല്ല. നേരെ മറിച്ച് ഒരു സംയുക്ത സഭയിലെ പ്രധാന മേലദ്ധ്യക്ഷനുള്ള ആദരവ് (privilage) ന്റെ യും പരസ്പര ബന്ധത്തിന്റെയും കാര്യം ആണ്.

വകുപ്പ് 118 പ്രകാരം കാതോലിക്കയുടെ പേരിൽ ആരോപണം ഉണ്ടാകുന്ന പക്ഷം ആയത് ചർച്ച ചെയ്യുവാൻ കൂടുന്ന മലങ്കരസഭാ സുന്നഹദോസിൽ ആദ്ധ്യക്ഷം വഹിക്കുവാൻ അംഗീകൃത പാത്രിയർക്കീസ് ഉണ്ടെങ്കിൽ അദ്ദേഹം ക്ഷണിക്കപ്പെടേണ്ടതാണ്. അദ്ദേഹം വരുന്നെങ്കിൽ അദ്ദേഹത്തിന്റെ അദ്ധ്യക്ഷതയിൽ മലങ്കര സഭാ സുന്നഹദോസ് ചേർന്ന് തീരുമാനം എടുത്ത് അദ്ദേഹം അത് പ്രഖ്യാപനം നടത്തും. ഇവിടെയും ഭരണപരമായ അധികാരമല്ല, സംയുക്ത സുറിയാനി സഭയുടെ പ്രധാന മേല്പട്ടക്കാരന് സഭ നൽകുന്ന ആദരപൂർവ്വമായ പദവി ആണ്.

ഭരണഘടന പ്രകാരമുള്ള ഈ പദവി ഇപ്പോൾ നിർവീര്യ (non - operational) മായിത്തീർന്നിരിക്കുകയാണ്. കാരണം,

1: അന്ത്യോഖ്യാ പാത്രിയർക്കേറ്റുമായ ബന്ധം ഭരണഘടനാപരമായ (constitutional) ഒന്നാണ്. അതായത്, ഇത് ഭരണഘടനയുടെ അടിസ്ഥാനത്തിൽ ഉള്ള ഒരു ഉഭയ ഉടമ്പടി ബന്ധമാണ്. എന്നാൽ പാത്രിയർക്കീസ് മലങ്കര സഭാ ഭരണഘടന അംഗീകരിക്കുന്നില്ല. ഭരണഘടന അംഗീകരിക്കുന്നതു വഴിയാണ് ഭരണഘടനാപരമായ പരസ്പര ബന്ധം നിലവിൽ വരുന്നതും നിലനില്ക്കുന്നതും.

2. ഭരണഘടന പ്രകാരമുള്ള നിയമാനുസൃത പൗരസ്ത്യ കാതോലിക്കേറ്റിനെ പാത്രിയർക്കീസ് അംഗീകരിക്കുന്നില്ല. കാതോലിക്കേറ്റിനെ പാത്രിയർക്കീസ് അംഗീകരിക്കാത്ത സാഹചര്യത്തിൽ കാതോലിക്കേറ്റ് - പാത്രിയർക്കേറ്റ് ബന്ധം നിലവിൽ വരുന്നില്ല.

3. നിലവിലിരിക്കുന്ന കാതോലിക്കേറ്റ് എന്ന കാനോനിക - നിയമാനുസൃത സംവിധാനത്തിനെതിരെ അനധികൃതമായി പാത്രിയർക്കീസ് സമാന്തര- ബദൽ കാതോലിക്കേറ്റ് സൃഷ്ടിച്ച് കോടതി വിധികളും കാനോനും ലംഘിക്കുന്നു.

അതുകൊണ്ട് മലങ്കര സഭ പാത്രിയർക്കീസിന് നൽകുന്ന ഭരണഘടനാപരമായ പദവികൾ നിർവ്വീര്യമാക്കപ്പെട്ടിരിക്കുകയാണ്. ഭരണഘടനയും അതിൻ പ്രകാരമുള്ള സംവിധാനവും അദ്ദേഹം നിഷേധിച്ചിരിക്കകൊണ്ട് ഭരണഘടന പ്രകാരമുള്ള ബന്ധം ഇന്ന് മുറിഞ്ഞിരിക്കുന്നു. ഇത് സജീവമാകണമെങ്കിൽ പാത്രിയർക്കീസ് ഭരണഘടനയും അതിൻ പ്രകാരമുള്ള നിയമാനുസൃത സംവിധാനത്തെയും സ്വീകരിക്കുകയും ബദൽ സംവിധാനം നിറുത്തലാക്കുകയും ചെയ്ത് നിയമാനുസൃത കാതോലിക്കേറ്റുമായുള്ള ബന്ധം പുന:സ്ഥാപനത്തിന് തയ്യാറാകേണ്ടതുണ്ട്.

അതോടൊപ്പം തന്നെ 'സുറിയാനി ഓർത്തഡോക്സ് (സിറിയക് ഓർത്തഡോക്സ്) സഭ'യുടെ ഭരണഘടനാ വകുപ്പുകൾ അനുസരിച്ച് മലങ്കര സഭ സുറിയാനി ഓർത്തഡോക്സ് സഭയുടെ ഒരു മഹാ ഇടവക (archdiocese) യും കാതോലിക്കാ, പാത്രിയർക്കീസിന്റെ കീഴ്സ്ഥാനിയുമാണ്. അതിൻപ്രകാരം മലങ്കരസഭ ഒരു സഭയല്ല, വെറും ഒരു മെത്രാസന ഇടവകയാണ്. അതിന് വ്യക്തിഗതത്വവും സ്വാതന്ത്ര്യവുമില്ല. ഈ വകുപ്പ് പ്രായോഗികമായി അസാധുവാകണമെങ്കിൽ പാത്രിയർക്കീസ് മലങ്കരസഭയുടെ ഭരണഘടനയും ഭരണ സംവിധാനവും അംഗീകരിക്കാതെ പരിഹാരം ഇല്ല .

1934-ലെ സഭാ ഭരണഘടന പാത്രിയർക്കീസിനും അദ്ദേഹത്തിന്റെ കീഴിലുള്ള മലങ്കരയിലെ വിഭാഗത്തിനും ബാധകമാകുന്ന മുറയ്ക്കാണ് പ്രശ്ന പരിഹാരമുണ്ടാവുക. അതായത് ഭരണഘടനയുടെ ലംഘനമാണ് പ്രശ്നം

സൃഷ്ടിച്ചിരിക്കുന്നത്. പാത്രിയർക്കേറ്റ് കാതോലിക്കേറ്റിന്റെ സ്വത്വം , സ്വാതന്ത്ര്യം, സ്വയംപര്യാപ്തത , എന്നിവ അംഗീകരിച്ച് ഭരണഘടനാ ബന്ധം പുന:സ്ഥാപിക്കുകയാണ് അതിനാവശ്യം. പാത്രിയർക്കേറ്റിന്റെ ഭാഗത്ത് നിന്ന് ഉണ്ടായ അനധികൃത നടപടികൾ പിൻവലിച്ച് ഭരണഘടനാപരമായ ബന്ധത്തിൽ വന്നാൽ സഭാ പ്രശ്നം തീരുന്നതാണ്. അതായത് മലങ്കരസഭ - പാത്രിയർക്കീസ് ബന്ധം ഭരണഘടന പ്രകാരമാവുകയാണ് വേണ്ടത്. പാത്രിയർക്കീസ് ഭരണഘടന അംഗീകരിക്കുന്നതോടെയാണ് ആ ബന്ധം സ്ഥാപനത്തിന് തുടക്കമിടുക. ഇവിടെ അനധികൃത സംവിധാനം നിലനിർത്തിക്കൊണ്ട് പാത്രിയർക്ക ബന്ധം സ്ഥാപിക്കുന്നതിന് നിയമപരമായി സാധ്യത ഇല്ല. അതു കൊണ്ട് പാത്രിയർക്കേറ്റിന് ഭരണഘടനാപരമായ അംഗീകാരം മലങ്കരസഭ നല്കണമെങ്കിൽ അതിനുള്ള തുടക്കം (initiative) പാത്രിയർക്കേറ്റിൽ നിന്ന് ഉണ്ടാകേണ്ടിയിരിക്കുന്നു. സഭാ ഐക്യത്തിന് വിലങ്ങുതടിയായി നില്ക്കുന്നവരും ഐക്യത്തിനു വേണ്ടി അധ്വാനിക്കുന്നവരും വിഷയത്തിന്റെ നിയമവശങ്ങളും പ്രശ്നങ്ങളുടെ സങ്കീർണ്ണതയും തിരിച്ചറിഞ്ഞ് പ്രവർത്തിക്കേണ്ടതുണ്ട് .

കഫർത്തുത്താ സുന്നഹദോസിന്റെ നിശ്ചയങ്ങൾക്കും മാർ അബ്ദുൽ മിശിഹായുടെ കാതോലിക്കേറ്റ് സ്ഥാപന കല്പനകളും നൽകുന്നതിന് ഉപരിയായ പദവി 1934-ലെ ഭരണഘടന പാത്രിയർക്കാ സ്ഥാനത്തിന് നല്കുന്നുണ്ട്. അദ്ദേഹം സംയുക്ത സുറിയാനി സഭയുടെ പ്രധാന ആത്മീക മേലദ്ധ്യക്ഷ സ്ഥാനിയാണ്. മലങ്കര സഭയുമായ ബന്ധത്തിൽ നിൽക്കുമ്പോൾ ഇവിടത്തെ ചില പ്രധാന കാര്യങ്ങളിൽ ക്ഷണിക്കപ്പെടുവാനും ക്ഷണം സ്വീകരിക്കുവാനും അതുവഴി മുഖ്യ ചുമതലകൾ നിർവ്വഹിക്കുവാനുമുള്ള അവകാശം ഭരണഘടന അദ്ദേഹത്തിന് നൽകുന്നു. എന്നാൽ ഈ ഭരണഘടന ബന്ധത്തിൽ അദ്ദേഹം വരുന്നില്ല എങ്കിൽ മലങ്കര സഭ നല്കുന്ന ഈ പദവി അദ്ദേഹം നഷ്ടപ്പെടുത്തുന്നു എന്ന് മാത്രം.

അബ്ദുൽ മിശിഹാ പാത്രിയർക്കീസും കഫർത്തുത്തോ സുന്നഹദോസ് കാനോനുകളും വിഭാവനം ചെയ്യുന്നതിനുപരിയായ പദവികൾ സഭാ ഭരണഘടന നല്കുന്നതിന് ചില കാരണങ്ങൾ ഉണ്ട്.

I. കാതോലിക്കേറ്റ് സ്ഥാപനത്തിന് മുമ്പും തുടർന്നുമുള്ള കോടതി വിധികൾ

2. പാത്രിയർക്കേറ്റുമായുള്ള വ്യവസ്ഥാപിതമായ ബന്ധം നിലനിർത്തുന്നതിൽ മലങ്കര സഭയ്ക്കുള്ള ആഗ്രഹം.

3. മലങ്കര സഭ അന്ത്യോഖ്യാ പാത്രിയർക്കേറ്റുമായുള്ള ബന്ധം അവസാനിപ്പിച്ച് പുതിയ സഭ സ്ഥാപിക്കുകയായിരുന്നു എന്ന് വട്ടിപ്പണ- സമുദായ കേസുകളിലെ പാത്രിയർക്കീസ് കക്ഷിക്കാരുടെ വാദത്തിന് തടയിടുക.

4. സഭാ ഐക്യം മുന്നിൽ കണ്ട് നടത്തിയ സമുദായ കേസിൽ പാത്രിയർക്കാ ബന്ധം നിലനിർത്തി ഐക്യ സാധ്യത എളുപ്പമാക്കുക.

1958-ൽ ഈ ലക്ഷ്യങ്ങൾ എല്ലാം നേടിയെടുക്കുന്നതിന് അന്ത്യോഖ്യാ പാത്രിയർക്കേറ്റിനോടുള്ള ഭരണഘടനയിലെ നിയമാധിഷ്ഠിത ഉദാര സമീപനം സഹായകമായി എന്നത് ചരിത്ര സാക്ഷ്യം. വ്യവസ്ഥാപിത ഭരണഘടനാധിഷ്ഠിത പാത്രിയർക്കബന്ധം നിലനിർത്തി ഐക്യ മലങ്കര സഭയെപ്പറ്റിയുള്ള ചിന്ത എല്ലാ വിവേകമുള്ള സഭാ സ്നേഹികളുടെ മനസ്സിലുമുണ്ട്.

## ഓർഡിനൻസ് കോടതി വിധി അട്ടിമറിക്കുന്നു; ഗവർണർ ഒപ്പുവയ്ക്കരുതെന്ന് ഓർത്തഡോക്സ് സഭ

കോട്ടയം: ഓർത്തഡോക്സ്, യാക്കോബായ സഭാതർക്കത്തിൽ സർക്കാർ കൊണ്ടുവന്ന ഓർഡിനൻസിൽ ഗവർണർ ഒപ്പുവയ്ക്കരുതെന്ന് ഓർത്തഡോക്സ് സഭ. സുപ്രീംകോടതി വിധി കണക്കിലെടുക്കണമെന്നും സഭാനേതൃത്വം ഗവർണറെ കണ്ട് ആവശ്യപ്പെടും.

ഇടവകാംഗങ്ങളുടെ മൃതദേഹങ്ങൾ അതാത് പള്ളി സെമിത്തേരികളിൽ ത്തന്നെ സംസ്കരിക്കുന്നത് അവകാശമാക്കിയാണ് സർക്കാർ ഓർഡിനൻസ് തയാറാക്കിയത്. കരട് മന്ത്രിസഭ അംഗീകരിക്കുകയും ചെയ്തു. ഇത് നിയമവകുപ്പ് ഗവർണറുടെ അംഗീകാരത്തിനായി അയക്കാനിരിക്കേയാണ് ഓർത്തഡോക്സ് സഭയുടെ നീക്കം. സഭയ്ക്ക് അനുകൂലമായി സുപ്രീംകോടതി വിധിയുണ്ടെന്നും ഓർഡിൻസ് ഇതിനെതിരാണെന്നും സഭാനേതൃത്വം ഗവർണറെ അറിയിക്കും. കോടതിവിധി അട്ടിമറിക്കുന്ന ഓർഡിനൻസിൽ ഒപ്പുവയ്ക്കരുതെന്നും ആവശ്യപ്പെടും.



**പത്തനംതിട്ട മാക്കാംകുന്ന് സെന്റ് സ്റ്റീഫൻസ് കത്തീഡ്രൽ കൂദാശയോട് അനുബന്ധിച്ചുള്ള ദീപശിഖാ പ്രയാണം ചന്ദനപ്പള്ളി വലിയപള്ളിയുടെ നേതൃത്വത്തിൽ സ്വീകരിച്ചപ്പോൾ.**



**കാലം ചെയ്ത ഡോ. സഖറിയാസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തയുടെ മാതാവിനെ ഡോ. യാക്കോബ് മാർ ഐറേനിയോസ് ഭവനത്തിൽ സന്ദർശിച്ചു.**



**പിറവം സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിലെ പെരുന്നാളിനോടനുബന്ധിച്ചുള്ള ഭക്തിനിർഭരമായ പെരുന്നാൾ പ്രദക്ഷിണത്തിന് പേപ്പതിയിൽ നിന്ന് തുടക്കം കുറിക്കുന്നു.**



## കൂദാശ ചെയ്തു

മുളക്കുളം; കർമ്മേൽകുന്ന് സെൻ്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളിയിൽ, 2020 ജനുവരി 7-8 തീയതികളിൽ വി. സ്തെപ്പാനോസ് സഹദായുടെ ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ച് കണ്ടനാടിൻ്റെ മുൻ ഭദ്രാസനാധിപനായിരുന്ന ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്തയുടെ കബറിടത്തിന് മുമ്പിലെ നവീകരിച്ച ഹാളിൻ്റെ കൂദാശ കണ്ടനാട് വെസ്റ്റ് ഭദ്രാസനാധിപൻ ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ മുഖ്യ കാർമ്മീകത്വത്തിലും ഇടവക വികാരി ഫാ. മാത്യു മാർക്കോസ് നെടിയാനിക്കുഴി, റവ. ഫാ. വി എം പൗലോസ്, ചെമ്മനം, റവ. ആ. ജോസ് തോമസ് പൂവത്തിങ്കൽ, ട്രസ്റ്റി എ. ജെ. ജെയിംസ് അമ്പാട്ടുകാട്ടിൽ, സെക്രട്ടറി റോയീ ജോൺ വടക്കേകൊച്ചേരിൽ എന്നിവരുടെ സാന്നിധ്യത്തിലും ഇന്ന് 2020 ജനുവരി 8-നു രാവിലെ 7:00 മണിക്ക് നിർവ്വഹിക്കപ്പെട്ടു.



## ശിലാസ്ഥാപന കർമ്മം നിർവ്വഹിച്ചു

മലങ്കര ഓർത്തഡോക്സ് സുറിയാനി ബ്രഹ്മവാർ ഭദ്രാസനത്തിന് കീഴിലുള്ള കണ്ട്ലൂർ സെൻറ് മേരീസ് ഓർത്തഡോക്സ് ഇടവകയുടെ പുതിയ ദേവാലയത്തിന് ഭദ്രാസന അധിപൻ യാക്കോബ് മാർ ഏലിയാസ് മെത്രാപ്പോലീത്ത ശിലാസ്ഥാപന കർമ്മം നിർവ്വഹിച്ചു. സിലോൺ ഗോവ ഭദ്രാസനത്തിൻ്റ പ്രഥമ മെത്രാപ്പോലീത്ത ആയിരുന്ന പ. അൽവാറിസ് മാർ യൂലിയോസ് തിരുമേനിയോടൊപ്പം നൂറ്റി ഇരുപത്തിയഞ്ച് വർഷങ്ങൾക്ക് മുമ്പ് കത്തോലിക്കാ വിശ്വാസത്തിൽ നിന്ന് ഓർത്തഡോക്സ് വിശ്വാസത്തിലേക്ക് വന്ന ആളുകളാണ് ഈ ഇടവകയിൽ കൂടി നടക്കുന്നത്. രാവിലെ വിശുദ്ധ കുർബാനയ്ക്ക് ഫാ. ലോറൻസ് ഡിസൂസ പ്രധാന കാർമികത്വം വഹിച്ചു. ഇടവക വികാരി ഫാ. ഏബ്രഹാം കുര്യാക്കോസ് എല്ലാവർക്കും നന്ദി പ്രകാശിപ്പിച്ചു. സമീപ ഇടവകകളിലെ ഉൾപ്പെടെ ധാരാളം വിശ്വാസികൾ ചടങ്ങിൽ സംബന്ധിച്ച് അനുഗ്രഹം പ്രാപിച്ചു.



**Metropolitan's Hall at St Steephan's Orthodox Church Salalah blessed by Geeverghese Mar Yulios.**




**കുന്നംകുളം ദേശത്ത് നടക്കുന്ന പിണ്ടിപ്പെരുന്നാളിനോടനുബന്ധിച്ച് (ദനഹാ പെരുന്നാൾ) മലങ്കര ഓർത്തഡോക്സ് സഭയുടെ അഹമ്മദാബാദ് ഭദ്രാസനാധിപനും കുന്നംകുളം ഭദ്രാസന സഹായ മെത്രാപ്പോലീത്തായും മാധ്യമ വിഭാഗം അദ്ധ്യക്ഷനുമായ ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് ദീപം തെളിയിച്ചപ്പോൾ.**



**യുവജനപ്രസ്ഥാനം കേന്ദ്രകലാമേള 'ജ്വാല 2020' ൻ്റെ പ്രചരണാർത്ഥം നടക്കുന്ന ജ്വാല തെളിയിക്കൽ ചടങ്ങ് കൊട്ടാരക്കര-പുനലൂർ ഭദ്രാസന മെത്രാപ്പോലീത്താ ഡോ. യൂഹാനോൻ മാർ തേവോദോറോസ് ഭദ്രാസന വൈസ് പ്രസിഡൻറ് അനിൽ ബേബിയച്ചന് ദീപശിഖ കൈമാറി നിർവ്വഹിക്കുന്നു.**

# മത്സ്യത്തിൽ നിന്ന് മനുഷ്യരിലേക്കുള്ള യാത്ര

## (ദഹനയുടെ ശേഷം ഒന്നാം ഞായറാഴ്ച)

**(വി. മത്തായി 4:12–22, വി. മർക്കോസ് 1:14–20)**

**ഫാ. യോഹന്നാൻ കെ.**

**(സെന്റ് തോമസ് ഓർത്തഡോക്സ് സെമിനാരി, നാഗ്പ്പൂർ)**



പിശാചിനാൽ പരീക്ഷിക്കപ്പെട്ട്, ഒടുവിൽ അതിനെ ജയിച്ച് തന്റെ പരസ്യശുശ്രൂഷ ആരംഭിക്കുകയാണ് യേശുക്രിസ്തു. അതിന്റെ ആദ്യപടിയെന്നോണമാണ് ക്രിസ്തു തനിക്കുള്ള ശിഷ്യന്മാരെ വിളിക്കുന്നത്. ഇന്നത്തെ ഏവൻഗേലിയോനിൽ നാല് മീൻപിടുത്തക്കാരായ വ്യക്തികളെ കർത്താവ് തെരഞ്ഞെടുക്കുന്നു. ദൈവരാജ്യത്തേപ്പറ്റിയും മാനസാന്തരത്തേപ്പറ്റിയും ക്രിസ്തു പ്രസംഗിക്കുന്നു. അന്ധകാരത്തിലിരിക്കുന്ന ജനം വലിയ ഒരു വെളിച്ചം കണ്ട് അതിൽ ആകൃഷ്ടരായിത്തീരുന്ന ഒരു ചരിത്രമാണ് ഇന്നത്തെ സദ്വാർത്ത. ഒരു തലമുറയെ താലോലിക്കാൻ സാധിക്കാതെ ജീവിതം അന്ധകാരമായിപ്പോയ റിബേക്ക എന്ന ഗോത്ര മാതാവിന് യഹോവയുടെ അനുഗ്രഹത്താൽ പ്രകാശമയമായ ഒരു ജീവിതം ഉണ്ടാകുന്നു. ഒരു വേള ശത്രുക്കളായ മോവാബ്യരോട് തോറ്റ് പിൻമാറിപ്പോകേണ്ടി വരുമായിരുന്ന യിസ്രായേൽ രാജാക്കന്മാർ പ്രവാചകനായ ഏലീശായുടെ ഇടപെടൽ മൂലം അവരെ തോൽപിക്കുന്നു. കുഷ്ഠരോഗത്താൽ ജീവിതം കാർമേഘാവൃതമായ നയമാൻ എന്ന അരാം രാജാവിന്റെ സേനാപതിക്ക് ഏലിശാ പ്രവാചകന്റെ അനുഗ്രഹത്താൽ സൗഖ്യം ലഭിക്കുന്നു. അങ്ങനെ അന്ധകാരത്തിലിരിക്കുന്ന ജനം വെളിച്ചത്തിലേക്ക് വരുന്ന കാഴ്ചകളാണ് പഴയനിയമ വായനയിലും നാം കാണുന്നത്. ഈ പ്രവൃത്തി ക്രിസ്തു എങ്ങനെ സാധ്യമാക്കി എന്നതാണ് ഇന്നത്തെ ഏവൻഗേലിയോന്റെ ചിന്താവിഷയം.

### 1. ക്രിസ്തുവാകുന്ന വെളിച്ചത്തിൽ ലക്ഷ്യബോധം കൈക്കൊണ്ട ഒരു ജനത

ചെപ്പടി വിദ്യകളൊന്നുമില്ലാത്ത ഒരു തച്ചനു പിന്നാലെ പോയ നാലു മനുഷ്യരാണ് പത്രോസ്, അന്ത്രയോസ്, യാക്കോബ്, യോഹന്നാൻ എന്നിവർ. നാലുപേരും മുക്കുവർ. അനുതാപത്തേപ്പറ്റിയും സ്വർഗ്ഗരാജ്യത്തേപ്പറ്റിയുമൊക്കെ പ്രസംഗിച്ച ക്രിസ്തു പക്ഷേ അവരുടെയടുത്തു ചെന്നപ്പോൾ പറഞ്ഞത്, 'ഞാൻ നിങ്ങളെ മനുഷ്യരെ പിടിക്കുന്നവരാക്കും' (4:9) എന്നാണ്. ഇതുവരെ മത്സ്യത്തേക്കാളും വില കുറച്ച് സ്വയം കണ്ടിരുന്ന ചില ജീവിതങ്ങളിലേക്ക് 'ഞാൻ വിലയേറിയവനാണ്, എനിക്കും മനുഷ്യരെ നേടാൻ കഴിയും' എന്ന ആത്മവിശ്വാസത്തിന്റെ വലിയ വെളിച്ചം പകർന്നു നൽകിയ ക്രിസ്തുവിനെ അവർ അനുഗമിക്കുന്നു.

പഴയനിയമം പരിശോധിച്ചാൽ മനസ്സിലാക്കുന്നത് മത്സ്യബന്ധനം യിസ്രായേൽക്കാരുടെ ഒരു പ്രധാന വരുമാനമാർഗ്ഗം അല്ലായിരുന്നു എന്നാണ്. യിസ്രായേൽ തുറമുഖ പട്ടണങ്ങളെല്ലാം തന്നെ ശത്രുരാജ്യങ്ങളുടെ പ്രധാനമായും ഫിലിസ്ത്യരുടെ നിയന്ത്രണത്തിൽ ആയിരുന്നു. അതിനാൽത്തന്നെ കടലിനോട് അൽപം പേടിയുള്ളവരും ആയിരുന്നു അവർ. മാത്രമല്ല ന്യായപ്രമാണത്തിൽ പറയുന്ന വെള്ളത്തിലുള്ള ചിറകുകളും ചെതുമ്പലുകളുമില്ലാത്ത ഒന്നിനേയും തിന്നുവാൻ അവർക്കു സാധിക്കുകയും ഇല്ലായിരുന്നു (ലേവ്യ 11:9–12). അതിനാൽത്തന്നെ യിസ്രായേലിൽ മത്സ്യബന്ധനത്തിലേർപ്പെട്ട് ഉപജീവനം കഴിക്കുന്നവർ കുറവായിരുന്നു. എന്നാൽ ക്രിസ്തുവിന്റെ കാലത്ത്, ഗലീലത്തടാകത്തിൽ ഉള്ള മത്സ്യബന്ധനം സാധാരണയായിരുന്നു. പുറജാതികളും മറ്റും ധാരാളമായി അവിടെ താമസിച്ചതിനാലാകാം അത്. അങ്ങനെയുള്ള ചുറ്റുപാടിൽ നിന്നാണ് ക്രിസ്തു തന്റെ ആദ്യ ശിഷ്യന്മാരെ വിളിക്കുന്നത്. നിരാശയുടെയും അവഗണനയുടെയും തിരസ്ക്കരണത്തിന്റെയും ഒക്കെയുള്ള ഇരുട്ടിൽ കഴിഞ്ഞിരുന്ന ഒരു കൂട്ടം ആളുകളെ, പ്രതീക്ഷയുടെ തിരിനാളം നൽകി ദൈവപുത്രൻ വിളിച്ചതിനാലാകാം അവർ തങ്ങളുടെ ഉപജീവനമാർഗ്ഗം ഉപേക്ഷിച്ച് അവനെ അനുഗമിച്ചത്. ഇതുവരെ ദിശാബോധം ഇല്ലാതെ ജീവിച്ച ചില വ്യക്തിത്വങ്ങൾക്ക് ലക്ഷ്യബോധം ഉണ്ടാവുകയാണ്.

യിസ്രായേലിന്റെ രണ്ട് ഗോത്രങ്ങളായിരുന്നു സെബുലൂനും (ഉത്പത്തി 30:19–20) നഫ്താലിയും (ഉത്. 30:7–8) ബിസി. 733/32–ൽ അസ്സീറിയൻ രാജാവ് തിഗ്ലത്ത് പെലെയേസ്സർ കീഴടക്കുകയും തങ്ങളുടെ പ്രൊവിൻസാക്കി അതിനെ മാറ്റുകയും ചെയ്തു. അവിടെ താമസിച്ചിരുന്ന ജനങ്ങൾക്ക് പ്രത്യാശയുടെ വെളിച്ചം ഉദിക്കും എന്നാണ് യെശയ്യാ പ്രവാചകൻ അരുളിചെയ്തത് (9:1–2). ക്രിസ്തു ആ പ്രദേശത്ത് താമസിച്ചതു വഴി, ഈ പ്രവചനം നിവൃത്തിയായി. അങ്ങനെ ഇരുളിലാണ്ടു കിടന്നിരുന്ന ഒരു കൂട്ടം മനുഷ്യരുടെ ജീവിതത്തിലേക്ക് വെളിച്ചമായി കടന്നു വന്ന ക്രിസ്തുവാണ് നമ്മുടെയെല്ലാം പ്രതീക്ഷ. മതം, നിറം, ജോലി, സമ്പത്ത് എന്നിവയൊക്കെ മനുഷ്യരെ അളക്കുവാനുള്ള മാനദണ്ഡങ്ങളായി വർദ്ധിച്ചു വരുന്ന ഇക്കാലത്ത് മനുഷ്യന്, അവന്റെ യഥാർത്ഥ മൂല്യം എന്താണെന്ന് ക്രിസ്തു കാണിച്ചുകൊടുത്തു എന്നതാണ് ഇന്നത്തെ ഏറ്റവും നല്ല സുവിശേഷം.

### 2. മാനസാന്തരത്തിനായുള്ള ആഹ്വാനം

പരസ്യശുശ്രൂഷയുടെ ആരംഭത്തിൽ സ്വർഗ്ഗരാജ്യം സമീപിച്ചിരിക്കയാൽ മാനന്തരപ്പെടുവിൻ എന്നാണ് ക്രിസ്തു ആഹ്വാനം ചെയ്തത്. തന്റെ മുന്നോടിയായ യോഹന്നാന്റെ അതേ വാക്കുകളാണ് ക്രിസ്തുവും ഉപയോഗിക്കുന്നത് (മത്തായി 3:1–3). ഇതുവരെയുള്ള ഒരുവന്റെ ജീവിതത്തിലെ ഒരു യു-ടേൺ കൂടിയാണ് അത്. പരിപൂർണ്ണമായ പരിവർത്തനം. വി. ലൂക്കോസ് 3:11–14 വരെയുള്ള വാക്യങ്ങളിൽ ഈ മാനസാന്തരത്തിന്റെ വിവിധ വശങ്ങൾ യോഹന്നാൻ വിവരിക്കുന്നുണ്ട്. ആത്മീയത എന്നത് മതപരമായ അനുഷ്ഠാനങ്ങൾ മാത്രമല്ലെന്നും അത് നമുക്ക് ചുറ്റുമുള്ളവരോട് കാണിക്കുന്ന നീതിയാണെന്നുമുള്ള യെശയ്യാ പ്രവാചകന്റെ ശബ്ദം (യെശയ്യാ 58:6–7) ക്രിസ്തു തന്റെ ജീവിതം വഴി കാണിച്ചു കൊടുക്കുകയാണ്. ക്രിസ്തു പ്രഘോഷിച്ച ദൈവരാജ്യത്തിന്റെ നീതിയും, സ്നേഹവും ഉയർത്തിപ്പിടിക്കുവാനാണ് നാം ഓരോരുത്തരും ശ്രദ്ധിക്കേണ്ടത്.

ക്രിസ്തുവിന്റെ ഈ മാനസാന്തര പ്രസംഗം ഏറ്റവും ശ്രദ്ധയോടെ ശ്രവിച്ചവർ ഒരു പക്ഷേ ആ മുക്കുവർ ആയിരിക്കാം. ഒരു സൂചിയും, നൂലും കൊണ്ട് പൊട്ടിപ്പോയതൊക്കെ തുന്നിചേർക്കുവാൻ സാധിക്കുമെന്ന് ഉറപ്പുള്ള ചിലർ. വലിയ പ്രതീക്ഷ വെച്ചു പുലർത്തുന്നവർ. ഇന്നിനേക്കാളും നാളെ കൂടുതൽ മെച്ചമാകുമെന്ന് ചിന്തിച്ച് തങ്ങളുടെ അദ്ധ്വാനത്തിന് ആക്കം കൂട്ടുന്നവർ. ഒന്നിനെയും ഉപേക്ഷിക്കേണ്ടതില്ലെന്നും, അല്പം കരുതലും ശ്രദ്ധയും കൊടുത്താൽ പലതും മുമ്പത്തേക്കാട്ടും ശ്രേഷ്ഠമാകുമെന്നും അവർ നമുക്ക് കാണിച്ചു തരുന്നു. ഇത് ഒരുവന്റെ മാനസാന്തരവുമായി ചേർത്തു വായിക്കുവാൻ സാധിക്കും. ആരേയും തള്ളിക്കളയാനല്ല, എല്ലാവരേയും ചേർത്തു പിടിക്കുമ്പോൾ ഉണ്ടാകുന്ന ആത്മീയതയാണ് ദൈവരാജ്യത്തിന്റെ അനുഭവം എന്ന് ക്രിസ്തു കാണിച്ചുകൊടുക്കുകയാണ്. ആ അനുഭവം സ്വന്തമാക്കുവാനാണ് ആ മുക്കുവർ ക്രിസ്തുവിനെ അനുഗമിച്ചത്. അവർ ഉപേക്ഷിച്ചത് ഇതുവരെയുള്ള അവരുടെ ജീവിതശൈലികളാണ്. ശരിക്കുമുള്ള അവരുടെ മാനസാന്തരമാണ് വള്ളവും വലയും മറ്റും ഉപേക്ഷിച്ചതുമായി ആ നാല് വ്യക്തികൾക്ക് ഉണ്ടായത്. ക്രിസ്തുവിന്റെ സാന്നിധ്യത്തിലായിരുന്നു അവർ ആ പ്രകാശം കണ്ടത്.

ഇരുട്ട് അതിൽത്തന്നെ നിൽക്കുന്ന ഒരു സത്തയല്ല. മറിച്ച് എവിടെ വെളിച്ചം ഇല്ലാതെയാകുന്നുവോ അവിടെ അന്ധകാരം ഉണ്ടാകുന്നു. ക്രിസ്തുവാകുന്ന വെളിച്ചത്തിൽ ചേർന്ന് നിന്ന്, നമ്മുടെയുള്ളിലെ അന്ധകാരം പരിപൂർണ്ണമായി നീക്കി, യഥാർത്ഥ മാനസാന്തരത്തിന്റെ അനുഭവത്തിലൂടെ ഈ ഭൂമിയിൽ ദൈവരാജ്യം സ്ഥാപിക്കുക എന്നതാണ് ക്രിസ്തുവിനെ അറിയുന്ന ഓരോ വ്യക്തിയുടേയും ലക്ഷ്യം. ആ ലക്ഷ്യപ്രാപ്തിയിലേക്ക് എത്തുവാൻ ക്രിസ്തുവാകുന്ന വെളിച്ചത്തെ നമ്മിൽ ചേർത്ത് നിർത്തി ചില 'വൃത്തിയാക്കലുകൾ' നമ്മുടെ ജീവിതത്തിന് ഉണ്ടാകട്ടെ. അതെ നമുക്കും മനുഷ്യരെ നേടുന്നവരാകാൻ സാധിക്കും എന്ന ആത്മ വിശ്വാസം ഉണ്ടാകട്ടെ. ഈ സദ്വാർത്ത മലമുകളിലെ പ്രകാശഗോപുരമായി ശോഭിക്കട്ടെ. ❑

## മാർ അത്തനേഷ്യസ് കോളേജ് കേസ്

കോതമംഗലം: മാർ അത്തനേഷ്യസ് കോളേജ് അസോസിയേഷൻ സ്പഷ്യൽ ജനറൽ ബോഡി യോഗം നടത്തുന്നില്ല എന്ന് സെക്രട്ടറിയും, വൈസ് ചെയർമാനും എറണാകുളം ജില്ലാ കോടതിയിൽ അറിയിച്ചു.

1953 ൽ സ്ഥാപിതമായ മാർ അത്തനേഷ്യസ് അസോസിയേഷന്റെ ഭരണ ഘടനാ ഭേദഗതിക്ക് വേണ്ടിയുള്ള സ്പഷ്യൽ യോഗം ഈ വരുന്ന 12-ന് ചേരാനിരുന്നത് തർക്കത്തെ തുടർന്ന് നടത്തുന്നില്ല അസോസിയേഷൻ സെക്രട്ടറി വിന്നി വർഗീസ്, വൈസ് ചെയർമാൻ, കെ. എം. അബ്രാഹാം എന്നിവർ എറണാകുളം ജില്ലാ കോടതിയിൽ അറിയിച്ചു.

1953 ൽ മലങ്കര സഭയിലെ ഇടവക പള്ളികളും മലങ്കര സഭാ മക്കളും ചേർന്ന് ആരംഭിച്ച കോളെജിൽ ദീർലകാലമായി ഒരു കുടുംബത്തിന്റെയും അതിനോട് ചേർന്ന് നിൽക്കുന്നവരുടെ കൈകളിലാണ് എന്നത് പരസ്യമായ കാര്യമാണ്.

എന്നാൽ ഇപ്പോത്തെ മലങ്കര സഭാ തർക്കത്തെ മുതലെടുത്തു കൊണ്ട് നിലവിലെ ഭരണ സമിതി അസോസിയേഷൻ ഭരണഘടന ഭേദഗതി വരുത്തി എന്നന്നേക്കുമായി തങ്ങളുടെ വരുതിയിലാക്കാനുള്ള ശ്രമം കോടതി ഇടപെടൽ വഴി പരാജയപ്പെട്ടു.

ടി അസോസിയേഷൻ ഭരണഘട പ്രകാരം മലങ്കര മെത്രാപ്പോലിത്ത അതിന്റെ പേട്രനും മലങ്കര സഭയിലെ എല്ലാ മെത്രാപ്പോലീത്തമാരും അതിന്റെ ഹോണറ റി മെമ്പർമാരുമാണ്. ടി അസോസിയേഷനിൽ മലങ്കര സഭയുടെ 37 ഇടവക പള്ളികൾ മെമ്പർമാരും മലങ്കര സഭയിലെ 3 സ്ഥാപനങ്ങളും അംഗങ്ങളാണ്. ഇവരെ കൂടാതെ മലങ്കര സഭയിലെ 300 അധികം അംഗങ്ങളും മെമ്പർമാരാണ്.

പേട്രൻ ആയ മലങ്കര മെത്രാപ്പോലീത്ത, ഹോണററി അംഗങ്ങളായ മെത്രാപ്പോലിത്തമാർ എന്നിവരെ പ്രത്യക്ഷത്തിൽ മെമ്പർഷിപ്പിൽ നിന്നും വോട്ടവകാശത്തിൽ നിന്നും നീക്കം ചെയ്യുന്നതിനും മലങ്കര സഭയുടെ പള്ളികളെ നീക്കം ചെയ്ത് ഭാവിയിൽ വിഘടിത വിഭാഗം ചാപ്പലുകളിലേക്ക് അംഗത്വം ക്രമീകരിക്കുന്നതിനും പദ്ധതിയിട്ടായിരുന്നു ഭരണഘടന ഭേദഗതി ഉദ്ദേശിച്ചിരുന്നത്.

എന്നാൽ ഈ സ്പെഷ്യൽ യോഗ നോട്ടിസും, അവിടെ നടന്നു വരുന്ന അനധികൃത ഭരണ ക്രമീകരണം, ഷെയർ കൈമാറ്റം, കണക്കുകളിലെ തിരിമറി മുതലായവ ചോദ്യം ചെയ്ത് മലങ്കരസഭയിലെ 37 പള്ളികളിലെ വികാരിമാരും ഇതിനോട് താൽപര്യം പ്രകടമാക്കിയ അംഗങ്ങളും ചേർന്ന് എറണാകുളം ജില്ലാ കോടതിയെ സമീപിക്കുകയും ചെയ്തു.

ഇരു ഭാഗത്തിന്റെയും തർക്കം കേട്ട കോടതി യോഗം നടത്തുന്നതിന് ആവശ്യമായ 21 ദിവസത്തേ മുൻകൂർ നോട്ടീസ് നൽകിയിട്ടില്ല എന്ന് ഓർത്തഡോക്സ് ഭാഗത്തിന്റെ ആവശ്യം നിരാകരിക്കാൻ കഴിയില്ല എന്ന് കണ്ടത്തുകയും അത് പ്രകാരം യോഗം നടത്തുന്നില്ല എങ്കിൽ ഇപ്പോൾ നടത്തുന്ന യോഗം സ്റ്റേ ചെയ്യാവുന്നതാണ് എന്ന് നിരീക്ഷിക്കുകയും ചെയ്തു.

എന്നാൽ തങ്ങൾ 12 ന് അപ്രകാരമുള്ള സ്പെഷ്യൽ യോഗം ( ഭരണഘടനാ ഭേദഗതി) നടത്തുന്നില്ല എന്ന് സെക്രട്ടറിയും, വൈസ് ചെയർമാനും കോടതിയിൽ ഉറപ്പ് നൽകി. കോടതി അത് രേഖപ്പെടുകയും കേസുകൾ വിശദമായി കേൾക്കുന്നതിനും കൗണ്ടറിനുമായി 7/02/2020 ലേക്ക് മാറ്റുകയും ചെയ്തു.

ഓർത്തഡോക്സ് സഭയ്ക്ക് വേണ്ടി അഡ്വ. തോമസ് അധികാരം ഹാജരായി



## ജോസച്ചൻ മനവസേവനത്തിന്റെ സവിശേഷ മാതൃക

കോട്ടപ്പടി: സെൻറ് ജോർജ് ഓർത്തഡോക്സ് പള്ളിയിൽ റവ. ഫാദർ സി. റ്റി. ജോസ് അനുസ്മരണം വിപുലമായ പരിപാടികളോടെ ആചരിച്ചു. കാലത്ത് എട്ടുമണിക്ക് നടന്ന വിശുദ്ധ കുർബാനയ്ക്കുശേഷം 9. 30 ന് അനുസ്മരണ സമ്മേളനം ഗുരുവായൂർ മുനിസിപ്പാലിറ്റി വൈസ് ചെയർമാൻ ശ്രീ അഭിലാഷ് വി സന്തോഷ് ഉദ്ഘാടനം ചെയ്തു. വികാരി ഫാദർ. ഡോ. സണ്ണി ചാക്കോ അധ്യക്ഷത വഹിച്ചു.

ആദരണീയനായ ജോസച്ചന്റെ സ്മരണാർത്ഥം ആരംഭിക്കുന്ന കാരുണ്യ നിധിയുടെ ഉദ്ഘാടനം മുൻസിപ്പൽ വൈസ് ചെയർമാൻ നിർവഹിച്ചു. കുന്നംകുളം മലങ്കര മെഡിക്കൽ മിഷൻ ആശുപത്രി സെക്രട്ടറി ശ്രീ. ജിന്നി കുരുവിള സ്മര്യപിതാവിനെ അനുസ്മരി ച്ചു . 25 ഡയാലിസിസ് രോഗികൾക്കുള്ള സഹായധനം ഏറ്റു വാങ്ങി. മുനസിപ്പൽ കൗൺസിലർ ശ്രീമതി റെമിത സുരേഷ്, മലങ്കര ഓർത്തഡോക്സ് സഭാ മാനേജിങ് കമ്മിറ്റി മെമ്പർ ശ്രീ. സി. കെ സണ്ണി, ഇടവകകൈസ്താനി ശ്രീ സി. ജി സാജൻ, ഇടവകസെക്രട്ടറി ശ്രീ സജോ കെ. ജോണി, വന്ദ്യ ജോസച്ചന്റെ സഹധർമ്മിണി ശ്രീമതി പ്രഭ ടീച്ചർ, ഇടവക കമ്മറ്റി അംഗങ്ങളായ ശ്രീ. കുര്യാക്കോസ്, ശ്രീ. വിനിൽ കെ. ജോണി, ശ്രീ. ലിജോഎന്നിവർആശംസകളർപ്പിച്ചു.

പുതുതായി സമർപ്പിക്കപ്പെട്ട കൊടിമരം ഇടവകവികാരി ആശീർവദിച്ച് ഇടവകയുടെ പ്രധാനപെരുന്നാളിന് കൊടിയേറ്റം നടത്തി. ജോസച്ചന്റെ കബറിടത്തിൽ പ്രത്യേക ധൂപപ്രാർഥന നടത്തി, അനുസ്മരണ വിരുന്നും ഉണ്ടായിരുന്നു.




**കുന്നംകുളം ഓർത്തഡോക്സ് പ്രവാസി അസോസിയേഷന്റെ (കോപ്പാ) ദുബായ് സോണിന്റെ ആഭിമുഖ്യത്തിൽ ദുബായ് സെൻറ് തോമസ് ഓർത്തഡോക്സ് കത്തീഡ്രലിൽ പിണ്ടിപ്പെരുന്നാളിൽ പങ്കെടുത്തവർ.**

## പ. പാമ്പാടി തിരുമേനിയുടെ തിരുമൊഴികൾ

- *വൈദികർ നല്ലവണ്ണം പ്രാർത്ഥിക്കണം. ആളുകളിൽ പ്രാർത്ഥനാശീലം വളർത്തണം. ഇക്കാര്യത്തിന് എവിടെയും ഊന്നൽ കൊടുക്കണം.*
- *പള്ളി ദൈവത്തിന്റെ ഭവനമാണ്. നാം പള്ളിയിൽ വിശുദ്ധിയിലും സത്യത്തിലും നീതിയിലും പ്രവർത്തിക്കണം. അപ്പോൾ ദൈവാനുഗ്രഹം ഉണ്ടാകും.*
- *വൈദികർ ദേവാലയത്തോടും അനുഷ്ഠാനങ്ങളോടും എപ്പോഴും ഭക്തിയുള്ളവരായിരിക്കണം.*



ഇൻഡോർ സെന്റ് മേരിസ് ഓർത്തഡോക്സ് വലിയപള്ളിയുടെ വികാരി ഫാ. ജോസ് ചെമ്മണിന്റെ 'മേഘ സന്നിഭമായ സലാല' എന്ന കൃതിയുടെ പ്രകാശനം ജനുവരി 8-ന് സലാലയിൽ വെച്ചു നടന്നു.



മലബാർ ഭദ്രാസന ഓർത്തഡോക്സ് കൺവെൻഷൻ പന്തൽ കാൽ നാട്ടൽ കർമ്മം ഡോ. മാത്യൂസ് മാർ സേവേറിയോസ് നിർവഹിക്കുന്നു.

## ഡോക്ടറേറ്റ് നേടി



കുന്നംകുളം മങ്ങാട് മാർ ഗ്രിഗോറിയോസ് ഓർത്തഡോക്ശ്സ് പള്ളി ഇടവക അംഗമായ ലിനു മോഹൻ പി 'ആന്റി ബയോട്ടിക്കുകളുടെ ദുരുപയോഗം കുറക്കാനുള്ള മാർഗങ്ങൾ അവലംബിക്കുക' എന്ന വിഷയത്തിൽ രാജസ്ഥാനിലെ ശ്രീ JJT യൂണിവേഴ്സിറ്റിയിൽ നിന്ന് ഡോക്ടറേറ്റ് ബിരുദം കരസ്ഥമാക്കി. ഇപ്പോൾ പെരിന്തൽമണ്ണ അൽഷിഫ കോളേജ് ഓഫ് ഫർമസിയിൽ അസ്സോസിയേറ്റ് പ്രൊഫസറായി ജോലി ചെയ്തുവരുന്നു. പനക്കൽ മോഹൻ ജോബ്, ലിസി ദമ്പതികളുടെ മകനാണ്. ഭാര്യ ഡോക്ടർ ആശിഷ് വർഗീസ്.




## പ്രിൻസ് ടി കുരിയന് സംസ്ഥാന അവാർഡ്

സംസ്ഥാനത്തെ മികച്ച മൂന്നാമത്തെ മണ്ണ് സംരക്ഷണ ഓഫീസറായി പ്രിൻസ് ടി കുരിയനെ തെരഞ്ഞെടുത്തു. തൃശൂരിൽ വെച്ച് നടന്ന വൈഗ പ്രദർശനത്തിന്റെ സമാപന ചടങ്ങിൽ വെച്ച് സംസ്ഥാന കൃഷിവകുപ്പ് മന്ത്രി വി.എസ് സുനിൽകുമാർ അവാർഡ് നൽകി ആദരിച്ചു. മലങ്കര സഭയുടെ മുൻ മാനേജിംഗ് കമ്മറ്റി അംഗം പരേതനായ ടി.ടി ബേബിയുടെ മകനാണ്. ഇപ്പോൾ ചാലക്കുടിയിൽ സോയിൽ കൺസർവേഷൻ ഓഫീസറായി പ്രവർത്തിച്ചു വരുന്ന പ്രിൻസ് കുന്നംകുളം ആർത്താറ്റ് സെന്റ് മേരീസ് കത്തീഡ്രൽ കൈസ്ഥാനിയായും പ്രവർത്തിച്ചിട്ടുണ്ട്.






**ഇന്ത്യൻ വനിതാ ക്രിക്കറ്റ് (എ) ടീമിലേക്ക് തെരഞ്ഞെടുക്കപ്പെട്ട ജിൻസി ജോർജ്ജ്. പെരുമ്പുഴ സെന്റ് ജോൺസ് ദി ബാപ്റ്റിസ്റ്റ് ഓർത്തഡോക്സ് ഇടവകാംഗമാണ്.**